ങ്ങളിൽ സ്ത്രീകളും സജീവമായി പങ്കെടുത്തു.

ആദ്യകാലത്ത് ബംഗാളിലെ സ്ത്രീ തൊഴിലാളികളെ സംഘടിപ്പിക്കുന്നതിന് മുൻകൈ എടുത്തവരാണ് സന്തോഷ് കുമാരി ദേവിയും പ്രഭാവതി ദാസ് ഗുപ്തയും. സന്തോഷ് കുമാരി മുഖ്യമായും ചണമിൽ തൊഴിലാളി രംഗത്താണ് പ്രവർത്തിച്ചതെങ്കിൽ പ്രഭാവതി തൂപ്പുതൊഴിലാളി രംഗത്താണ് പ്രവർത്തനം കേന്ദ്രീകരിച്ചത്. തുറമുഖത്തൊഴിലാളി സമരത്തിന് നേതൃത്വം കൊടുത്തുകൊണ്ട് സുധാ റോയ് രംഗത്തുവന്നു. അവരെത്തുടർന്നു ട്രേഡ് യൂണിയൻ രംഗത്ത് പ്രവേശിച്ച മഹതിയാണ് ഡാ: മൈത്രേയി ബോസ്. പിൽക്കാലത്ത് അവർ ഐ.എൻ.ടി.യു.സി നേതാവായിത്തീർന്നു. 1940-ൽ തൂപ്പുതൊഴിലാളികളുടെ രണ്ട് പണിമുടക്ക് സമരങ്ങൾക്ക് നേതൃത്വം നൽകിയ സക്കീഹാബീഗം ഇവരെപ്പോലെയോ ഇവരേക്കാളോ പ്രസിദ്ധി നേടിയ ട്രേഡ് യൂണിയൻ നേതാവാണ്. ട്രേഡ് യൂണിയൻ രംഗത്ത് ഉയർന്നുവന്ന മറ്റൊരു മഹിളാ നേതാവാണ് പാർവതി കൃഷ്ണൻ. അവരുടെ പ്രധാനപ്പെട്ട പ്രവർത്തനകേന്ദ്രം കോയമ്പത്തൂരിലെ ടെക്സ്റ്റൈൽ തൊഴിലാളികളാണ്. തമിഴ് നാട്ടിലെ ഗോൾഡൻ റോക്ക് റെയിൽവേ തൊഴിലാളി സമരത്തിൽ സജീവമായി പങ്കെടുത്ത പാപ്പാ ഉമാനാഥ് പിൽക്കാലത്ത് തമിഴ് നാട്ടിലാകെ അറിയപ്പെടുന്ന മഹിളാനേതാവായി ഉയർന്നു.

സ്വാതന്ത്ര്യലബ്ധിക്കുശേഷവും ട്രേഡ് യൂണിയൻ പ്രസ്ഥാനത്തിലൂടെ വളർന്നുവന്ന മഹിളാനേതാക്കൾ താരതമ്യേന കുറവാണ്. നമ്മുടെ ട്രേഡ്‌യൂണിയൻ പ്രസ്ഥാനത്തിന്റെ മുഖ്യദൗർബല്യങ്ങളിൽ ഒന്നിതാണ്. സി.ഐ.ടി.യു ഈ ദൗർബല്യം മനസ്സിലാക്കുകയും ട്രേഡ്‌യൂണിയൻ പ്രവർത്തനരംഗത്തും നേതൃത്വത്തിലും സ്ത്രീകളെ കൊണ്ടുവരാൻ തീവ്രശ്രമം നടത്തിക്കൊണ്ടിരിക്കുകയുമാണെന്ന സംഗതി ഇവിടെ എടുത്തു പറഞ്ഞുകൊള്ളട്ടെ.

## 9

എൻ.എഫ്.ഐ.ഡബ്ളിയു രൂപം കൊണ്ട് അധികം കഴിയുന്നതിന് മുമ്പ് സംഘടനയ്ക്കകത്ത് ആശയപരമായ അഭിപ്രായ വ്യത്യാസം പൊട്ടിപ്പുറപ്പെട്ടു. കോൺഗ്രസ് ഗവൺമെന്റിനോട് സംഘടന എന്തു നിലപാട് കൈക്കൊള്ളണം—ഇതായിരുന്നു അഭിപ്രായവ്യത്യാസത്തിന്റെ കാതൽ. സ്ത്രീ-പുരുഷ അസമത്വം നിലനിർത്തുന്ന, സ്ത്രീകളോട് കടുത്ത വിവേചനം കാണിക്കുന്ന, സ്ത്രീകൾക്കെതിരെ അതിക്രമങ്ങൾ നടത്തുകയോ അതിക്രമങ്ങൾ കാണിക്കുന്നവർക്ക് കൂട്ടുനിൽക്കുകയോ ചെയ്യുന്ന സ്ത്രീകളെ കടുത്ത ചൂഷണത്തിന് ഇരയാക്കുന്ന ഗവൺമെന്റിനെതിരെ സ്ത്രീകളെ അണിനിരത്തുന്നതിന് പകരം ഗവൺമെന്റുമായി രമ്യതയിൽ കഴിയണം എന്ന അഭിപ്രായക്കാരനായിരുന്നു. സംഘടനയുടെ തലപ്പത്തുള്ളവരിലധികവും ഈ അഭിപ്രായവുമായി യോജിച്ചുപോകാൻ അണികളിൽ ഭൂരിപക്ഷവും തയ്യാറായില്ല. അവർ പ്രാദേശികമായി എൻ.എഫ്.ഐ.ഡബ്ളിയുവിൽ നിന്ന് അകലാനും പ്രത്യേകം സംഘടനകൾ രൂപീകരിക്കാനും തുടങ്ങി.

ബംഗാളിൽ 'പശ്ചിമബംഗാൾ ഗണതാന്ത്രിക്ക് മഹിളാസമിതി' രൂപംകൊണ്ടു. കനക്മുഖർജി, മഞ്ജരി ഗുപ്ത തുടങ്ങിയവരായിരുന്നു അതിന്റെ നേതാക്കൾ. കേരളത്തിൽ ഗൗരിഅമ്മയുടെയും സുശീലഗോപാലന്റെയും നേതൃത്വത്തിൽ 1968-ൽ കേരളാ മഹിളാ ഫെഡറേഷൻ രൂപീകൃതമായി. ഇതുപോലുള്ള സംഘടനകൾ വിവിധ സംസ്ഥാനങ്ങളിൽ നിലവിൽ വന്നു. ഇവയോരോന്നും അതതുസംസ്ഥാനങ്ങളിൽ ഗവൺമെന്റിന്റെ ജനവിരുദ്ധനയങ്ങൾക്കും സ്ത്രീകളോടുള്ള സമീപനങ്ങൾക്കും എതിരെ സമരത്തിന്റെ മാർഗത്തിലേക്കിറങ്ങി. ഈ സംഘടനകളെയൊക്കെ ഏകീകരിച്ചുകൊണ്ട് അഖിലേന്ത്യാതലത്തിൽ ശക്തമായ ഒരു മഹിളാസംഘടന രൂപീകരിക്കേണ്ടുന്നതിന്റെ ആവശ്യകത ശക്തിപ്പെട്ടുവന്നു. അങ്ങനെയാണ് 1981-ൽ അഖിലേന്ത്യാ ജനാധിപത്യ മഹിളാഅസോസിയേഷൻ രൂപം കൊണ്ടത്. ഈ സംഘടനയുടെ രൂപീകരണം രാജ്യത്തെ മഹിളാ പ്രസ്ഥാനത്തിന്റെ ചരിത്രത്തിൽ പുതിയൊരു ഘട്ടം കുറിച്ചു.

സ്വാതന്ത്ര്യ ലബ്ധിക്കുശേഷം രാജ്യത്ത് സ്ത്രീവിമോചനം ലക്ഷ്യമാക്കി ഒട്ടേറെ ഫെമിനിസ്റ്റ് ഗ്രൂപ്പുകൾ ഉയർന്നുവരികയുണ്ടായി. എന്നാൽ സ്ത്രീ വിമോചനം എങ്ങനെ നേടിയെടുക്കാം എന്നുള്ളതിനെ സംബന്ധിച്ച് ശാസ്ത്രീയമായ കാഴ്ചപ്പാടില്ലാത്തതിന്റെ ഫലമായി അവയിൽ പലതും രംഗത്തുനിന്ന് നിഷ്ക്രമിച്ചു. 1970-കളുടെ മദ്ധ്യത്തിൽ ഇപ്രകാരം അനവധി ഫെമിനിസ്റ്റു ഗ്രൂപ്പുകൾ ഉയർന്നുവന്നതാണ്. ഹൈദരാബാദിൽ പിറന്നുവീണ 'സ്ത്രീകളുടെ പുരോഗമന സംഘടന', ഔറംഗബാദിലെ 'ലീഗ് ഓഫ് വിമൻ സോൾജ്യേഴ്സ് ഫോർ ഇക്വാളിറ്റി' എന്നിവ അതിൽ പ്രധാനപ്പെട്ടതായിരുന്നു. അടിയന്തരാവസ്ഥക്കാലത്ത് ഏറെക്കുറെ പ്രവർത്തന രഹിതമായിരുന്ന ഫെമിനിസ്റ്റ് ഗ്രൂപ്പുകൾ 1977 ഓടെ വീണ്ടും സജീവമായി, ഡെൽഹി, കൽക്കത്ത, പൂന, പാട്ന, അഹമ്മദാബാദ് തുടങ്ങിയ നഗരങ്ങളിൽ അവ പ്രവർത്തിക്കാൻ തുടങ്ങി. എന്നാൽ അത്തരം പല സംഘടനകളെക്കുറിച്ചും ഇന്ന് കേൾക്കാനേയില്ല. അതിന് കാരണം, അവയ്ക്ക് ശരിയായ, ശാസ്ത്രീയമായ കാഴ്ചപ്പാട് ഇല്ലാത്തതുതന്നെ.

ഇന്ന് നമ്മുടെ മഹിളാ പ്രസ്ഥാനത്തിന് മുമ്പിലുള്ള കടമകൾ അനവധിയാണ്. കഴിഞ്ഞ നൂറ്റാണ്ടിൽ നിലനിന്ന ചില അനാചാരങ്ങളും അന്ധവിശ്വാസങ്ങളും ഇപ്പോഴും നിലനിൽക്കുകയാണ്. സതി സമ്പ്രദായം ബ്രിട്ടീഷുഭരണകാലത്ത് നിരോധിക്കപ്പെട്ടതാണെങ്കിലും ചിലേടങ്ങളിൽ അതിപ്പോഴും വ്യാപകമായി നടക്കുന്നു. ശൈശവ വിവാഹം രാജ്യത്തിന്റെ പല ഭാഗങ്ങളിലും നടന്നുവരുന്നു. സ്ത്രീധന സമ്പ്രദായവും സ്ത്രീധനത്തിന്റെ പേരിലുള്ള കൊലപാതകങ്ങളും വ്യാപകമാണ്. ജനസംഖ്യയിൽ സ്ത്രീകളുടെ അനുപാതം കുറഞ്ഞുവരുമ്പോൾ സ്ത്രീകൾക്കിടയിൽ നിരക്ഷരത പെരുകിവരുന്നു. ഒരു ഭാഗത്ത് സ്ത്രീകൾക്കിടയിലെ തൊഴിൽ രഹിതർ വർദ്ധിച്ചുകൊണ്ടിരിക്കുമ്പോൾ, മറുവശത്ത്, ഉള്ള തൊഴിലിൽ നിന്ന് തന്നെ അവർ പുറന്തള്ളപ്പെട്ടുകൊണ്ടിരിക്കുന്നു. സ്ത്രീകൾക്കെതിരെ വിവേചനം തുടരുന്നതോടൊപ്പം അവർക്കെതിരായ അതിക്രമങ്ങൾ കൂടിക്കൂടി വരുന്നു. ഇത്തരം പ്രശ്നങ്ങൾ പരിഹരിക്കപ്പെടണമെങ്കിൽ അത് സ്ത്രീകൾ മാത്രം വിചാരിച്ചാൽ കഴിയില്ല. സംഘടിത വിഭാഗങ്ങളുടെ വിപുലമായ സഹായവും രാഷ്ട്ര പ്രസ്ഥാനങ്ങളുടെ ബോധപൂർവമായ പ്രവർത്തനവും ഇതിനാവശ്യമാണ്. സ്ത്രീകളുടെ ആവശ്യങ്ങൾ നേടിയെടുക്കുന്നതിനുള്ള സമരം നാടിന്റെ മോചനത്തിനുവേണ്ടി നടത്തുന്ന സമരവുമായി അഭേദ്യമായി ബന്ധപ്പെട്ടതാണ്. ഈ കാഴ്ചപ്പാടോടെ പ്രവർത്തിക്കുന്ന ഒരു മഹിളാ സംഘടനയാണ് രാജ്യത്തിനാവശ്യമായിട്ടുള്ളത്. ഈയിടെ അങ്ങനെ പ്രവർത്തിക്കുന്ന ഒരേയൊരു സംഘടന അഖിലേന്ത്യാജനാധിപത്യമഹിളാ അസോസിയേഷനാകുന്നു.

(അവസാനിച്ചു)

---

(10-ാം പേജിൽ നിന്നും തുടർച്ച)

പാർട്ടി തരാതെ വിടില്ല എന്നായി ഞങ്ങൾ. രസികൻ ഒരു പാർട്ടി ഏർപ്പാടാക്കുകയും ചെയ്തു.

*  *

സപ്തതിക്ക് എൻ.ബി.എസ് പ്രസിദ്ധം ചെയ്ത കാവ്യസമാഹാരം ഞാൻ മറിച്ചു നോക്കുകയായിരുന്നു. മുമ്പ് എന്റെ ശ്രദ്ധയിൽപ്പെട്ടിട്ടില്ലാത്ത ഒരു കവിതയിൽ എന്റെ കണ്ണുകൾ ഉടക്കി. ''മരണത്തെപ്പററി ഒരു ഉപന്യാസം'' മരണം പ്രതീക്ഷിച്ചുകഴിയുന്ന ഒരു വൃദ്ധൻ, അപ്പോൾ പിറന്ന ഒരു കുട്ടിയോടു സംസാരിക്കുന്നതായി സങ്കല്പിച്ചെഴുതിയതാണ്. അതെ ഗഹനമായ ഉപന്യാസംതന്നെ. മരണാനന്തരമുള്ള സ്വർഗ്ഗനരകങ്ങളിലും മോക്ഷത്തിലും ഒന്നും വിശ്വസിക്കാത്ത 'അഗ്നോസ്ററിക്കായ' എൻ.വിയുടെ ആത്മഗതമാണത്—അഥവാ 'അധ്യാത്മഗതം' ഈശ്വരവിചാരമല്ല 'പ്രാഗഭാവ'ത്തേയും 'ധ്വംസാഭാവ'ത്തെയും പററിയുള്ള തുലനമാണ്.

> !ഉൺമയുള്ള ഭൂതം
> എങ്കിലെങ്ങനെ ഭാവി—
> ക്കുൺമ ഞാൻ നിഷേധിക്കും?
> ഇതാണ് സന്ദേഹം.
> ജനനത്തിനുമുമ്പും
> മരണത്തിനുപിമ്പും
> ഇരുളാണെന്നാലിരു—
> ളൊന്നാണോ? പലതാണോ?

ഇങ്ങനെ പോകുന്നു, 'തതഃകിം?' എന്ന ചോദ്യത്തിനുത്തരം.

എൻ.വി തന്റെ നവനവോന്മേഷശാലിനിയായ പ്രതിഭയെ നൂറുകണക്കിനു പ്രബന്ധങ്ങളിലൂടെയും കവിതകളിലൂടെയും മാത്രമല്ല പിൻതലമുറയിലേക്കു പ്രസരിപ്പിച്ചിട്ടുള്ളത്. പ്രകൃതിസംരക്ഷണം മുതൽ അന്ധജനപരിത്രാണനംവരെ വ്യാപിച്ചു കിടക്കുന്ന നൂറുനൂറു സുഗതപ്രസ്ഥാനങ്ങളിലൂടെ എൻ.വിയുടെ കർമ്മയോഗം കാലത്തെ അതിവർത്തിക്കും.



## എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

സമരത്തിന്റെ ആവേശം പരകോടിയിലെത്തുമ്പോഴാണ് പന്തം കൊളുത്തിക്കൊണ്ടുള്ള ജാഥ ഉണ്ടാവുന്നത്. ഇരുട്ടിലെ പിളർക്കുന്ന തീപ്പന്തങ്ങൾ മുദ്രാവാക്യങ്ങൾ ഇളക്കിവിടുന്ന കാറ്റിന്റെ അടിയേറ്റു ചായുന്നു, ചരിയുന്നു. ആ ജാഥ കാണുന്നവർക്ക് അതിനു കാരണമായ അനീതിയെക്കുറിച്ച് ഓർമ്മിക്കാനാവില്ല. ഹേതു അഗ്നിശിഖകളുടെ ഔജ്ജ്വല്യത്തിലും പ്രകടനാത്മകതയിലും അവരുടെ മനസ്സു ചെന്നുവീഴുന്നു എന്നതുതന്നെ. ജാഥ കടന്നുപൊയ്ക്കഴിയുമ്പോൾ എന്തിനാണിത് എന്ന് ഓരോ ആളും തന്നോടുതന്നെ ചോദിക്കുന്നു. ഇതല്ല മൗനജാഥയുടെ സ്ഥിതി. അതിൽ നിന്നു മുദ്രാവാക്യങ്ങളുടെ നിർഘോഷമുയരുന്നില്ല. അപ്പോൾ സായാഹ്നത്തിന്റെ അടങ്ങിയ പ്രകാശമേയുള്ളു. അതുകൊണ്ട് ആ മൗനജാഥയ്ക്കു ഹേതുവായ അനീതിയിലേക്കു കാഴ്ചക്കാരുടെ മനസ്സു ചെല്ലുന്നു. വിമർശനത്തിന്റെ സ്വഭാവവും ഇതുതന്നെ. വിമർശനത്തിന്റെ പന്തം കത്തിച്ചുപിടിച്ചുകൊണ്ട് സാഹിത്യകാരന്മാരുടെ നേർക്കു ചിലർ ചെന്നിട്ടുണ്ട്. പന്തത്തിന്റെ ഉജ്ജ്വലതയിൽ സാഹിത്യകാരന്മാർ പേടിച്ചുപോയിട്ടുണ്ട്. ബഹുജനത്തിന്റെ മൂക്കിൽ കയറുന്നതോ? ടയറിന്റെ കഷണം എരിയുന്നതിന്റെ നാറ്റം മാത്രം. വിമർശകർ മൗനജാഥ നടത്തുമ്പോൾ സാഹിത്യകാരന്മാരുടെ ന്യൂനതകൾ അവരുടെ ശ്രദ്ധയിൽ വന്നു വീഴും. അവ ന്യൂനതകൾ തന്നെയാണെന്ന് ബഹുജനവും പറയും. സ്വദേശാഭിമാനി രാമകൃഷ്ണപിള്ള പന്തംകൊളുത്തി ജാഥ നടത്തിയ ആളാണ്. സഞ്ജയൻ മൗനജാഥയുടെ നേതാവും. ചങ്ങമ്പുഴയുടെ കാര്യം വന്നപ്പോൾ മാത്രമേ അദ്ദേഹം ടയറിന്റെ കഷണവും തീപ്പെട്ടിയും അന്വേഷിച്ചിട്ടുള്ളു.

### ആദ്യമായി കാണുന്ന രാജ്യം

സർ സി.പി. രാമസ്വാമി അയ്യർ എന്ന പ്രതിഭാശാലിയായ ദിവാൻ പന്തംകത്തിച്ച് ഭരണം നടത്തിയപ്പോൾ തിരുവിതാംകൂർ രാജവംശത്തെക്കുറിച്ച് ജനതയ്ക്കുണ്ടായ തെറ്റിദ്ധാരണകൾ രാജവാഴ്ച തീർന്നിട്ടും നിലനിന്നിരുന്നു. പ്രതിഷേധസൂചകമായ ഒറ്റ വാക്കുപോലും രാജദ്രോഹത്തിന്റെ പരിധിക്കുള്ളിൽ വന്നേക്കുമെന്നതുകൊണ്ട് ആരും ഉച്ചരിച്ചതുമില്ല. രാജദ്രോഹത്തിന്റെ പേരിൽ ദിവാൻ എന്തെല്ലാം മാരകായുധങ്ങളാണ് ജനങ്ങളുടെ നേർക്കു പ്രയോഗിച്ചത്. അദ്ദേഹത്തിന്റെ ഭരണരീതി അവസാനിപ്പിച്ച രീതിയോട് ഞാനിന്നും യോജിക്കുന്നില്ല. (മണിയോട് ഞാനതു നേരിട്ടു പലപ്പോഴും പറഞ്ഞിട്ടുണ്ട്. അപ്പോഴെല്ലാം അദ്ദേഹം രക്തരൂഷിതങ്ങളായ ഉണ്ടക്കണ്ണുകൾകൊണ്ട് എന്നെ നോക്കിയിട്ടുണ്ട്. അങ്ങനെയിരിക്കെ കരുമാടിയിൽ ഒരു സമ്മേളനത്തിൽ പ്രസംഗിക്കാൻ ഞാൻ ചെന്നു. എന്റെ പ്രഭാഷണം കഴിഞ്ഞയുടനെ സദസ്സിലുണ്ടായിരുന്ന മണി എന്റെ അടുത്തെത്തി പറഞ്ഞു. "നിങ്ങളെന്തിനാ തകഴിയെ കുറ്റം പറയുന്നത്?" ഞാൻ മറുപടി പറഞ്ഞില്ല. മണി പരുക്കൻ പദങ്ങൾ നിർലോപം പ്രയോഗിക്കാൻ തുടങ്ങിയപ്പോൾ 'മണീ, ഞാൻ സി.പി. രാമസ്വാമി അയ്യരല്ല, കൃഷ്ണൻ നായരാണ്' എന്നറിയിച്ചു. അദ്ദേഹം ചിരിച്ച് ഹസ്തദാനം നടത്തിയിട്ട് തിരിച്ചുപോയി.) ഞാനിന്നും യോജിക്കുന്നില്ല എന്നുമുൻപ് എഴുതിയതിലേക്കു വായനക്കാരുടെ മനസ്സ് ഒന്ന് പ്രത്യാനയിച്ചുകൊള്ളട്ടെ. യോജിക്കുന്നില്ലെങ്കിലും സി.പി പ്രയോഗിച്ച ആയുധം 'ബൂമറാങ്' എന്നപോലെ അദ്ദേഹത്തിൽ വന്നുകൊണ്ടല്ലോ. അതിൽ ആളുകൾ ആഹ്ളാദിച്ചു. ആ ആഹ്ളാധിക്യത്തിലും തെറ്റിദ്ധാരണകൾ അപ്രത്യക്ഷങ്ങളായില്ല. അരക്കിട്ട് ഉറപ്പിച്ചതുപോലെയായിരുന്നു അവ. അതിനൊരു മാറ്റം വരുന്നത് ഇപ്പോഴാണ്. ഉത്രാടം തിരുനാൾ മാർത്താണ്ഡവർമ്മ ഇളയരാജാവിന്റെ ആത്മകഥ (മനോരാജ്യം) രാജവംശത്തിന്റെ ഉത്കൃഷ്ടത എടുത്തു കാണിക്കാൻ പര്യാപ്തമായിരിക്കുന്നു. ശ്രീചിത്തിരതിരുനാൾ മഹാരാജാവിന്റെ കാരുണ്യം, ഈശ്വരവിശ്വാസം, ഈ ഗുണഗണങ്ങളെല്ലാം അദ്ദേഹത്തിന്റെ സഹോദരൻ സംഭവങ്ങളെടുത്തു കാണിച്ച് സ്പഷ്ടമാക്കിത്തരുന്നു. കൊട്ടാരത്തിലെ പരിചാരകനെ ഇളയരാജാവ് പെട്ടെന്നുണ്ടായ ദേഷ്യം കൊണ്ട് ഒന്നടിച്ചു. അതറിഞ്ഞ മഹാരാജാവ് അനുജനെക്കൊണ്ട് പരിചാരകനോട് മാപ്പു ചോദിപ്പിച്ചു. അതും മറ്റു ജീവനക്കാരുടെ മുൻപിൻ വച്ച്. വീണാവാദനത്തിൽ പ്രഗല്ഭയായിരുന്നു അമ്മറാണിയെന്നു നമ്മൾ മനസ്സിലാക്കുന്നതും ഈ ആത്മകഥയിൽ നിന്നുതന്നെ. അതേസമയം രചനയിൽ നിന്ന് മന്ദഗതിയിൽ ഉയരുന്ന ഇളയരാജാവിന്റെ രൂപവും ആദരണീയമായിരിക്കുന്നു. ഗുരുനാഥന്മാരോടുള്ള ഭക്തി, സത്യം തുടങ്ങിയ മൂല്യങ്ങളിലുള്ള പ്രതിപത്തി ഇവയൊക്കെ പ്രകടീഭവിക്കുന്നു. ജീവിതത്തിൽ നാമൊരിക്കലും കണ്ടിട്ടില്ലാത്ത ഒരു രാജ്യത്ത് നമ്മൾ ചെന്നു ചേർന്നാൽ എന്തനുഭവമായിരിക്കും? കൊട്ടാരത്തിലെ ജീവിതരീതികൾ ഈ ആത്മകഥയിലൂടെ മനസ്സിലാക്കുമ്പോൾ അതിനു തുല്യമായ ഒരനുഭവമാണ് നമുക്ക് ഉണ്ടാവുക. ഒന്നേ ദോഷമായുള്ളു ഈ രചനയിൽ. വർണ്ണോജ്ജ്വലതയില്ലാത്ത സ്കെച്ചുകളാണ് ഈ ലേഖനങ്ങൾ.

> എല്ലാ ചെറുപ്പക്കാരോടും ബഹുമാനത്തോടെ മാത്രമേ പെരുമാറാവൂ. അവർ ഭാവിയിൽ ആരായിത്തീരുമെന്ന് എങ്ങനെ അറിയാം? നാല്പതോ അമ്പതോ വയസ്സായവൻ ആ ജീവിതകാലത്തിനുള്ളിൽ പരിഗണനാർഹമായി ഒന്നും ചെയ്തില്ലെങ്കിൽ അയാളോട് ബഹുമാനം കാണിക്കേണ്ടതില്ല.'

### സംഭവങ്ങൾ

കേശവദേവ് രോഗശയ്യയിൽ വീഴുന്നതിനു ഒരു മാസം മുൻപ്. ഞാനും അദ്ദേഹവും തിരുവനന്തപുരത്തെ നാഷനൽ

ബുക്ക് സ്റ്റാളിനടുത്തുള്ള കാപ്പിക്കടയിൽ കാപ്പികുടിക്കാൻ കയറി. ഞങ്ങൾ അങ്ങോട്ടിരുന്നതേയുള്ളു. ഒരു ചെറുപ്പക്കാരൻ കയറി വന്ന് അടുത്തിരുന്ന് വാതോരാതെ സംസാരം തുടങ്ങി. കേശവദേവ് അല്പനേരം മിണ്ടാതിരുന്നു. എന്നിട്ട് ദേഷ്യത്തോടെ ആജ്ഞാപിച്ചു:— "നിറുത്തൂ നിറുത്തൂ." യുവാവ് വിളറി, വെളുത്തു. കുറച്ചുസമയം ക്ഷീണിച്ചിരുന്നതിനുശേഷം എഴുന്നേറ്റു പോയി. അതിനിടയ്ക്ക് ഞാൻ അയാളെ സമാധാനിപ്പിക്കാൻ ശ്രമിച്ചു. യുവാവ് പോയപ്പോൾ കേശവദേവ് എന്നെ ശാസിച്ചു:— 'കൃഷ്ണൻ നായരെന്തിനാ അയാളോട് ആവശ്യമില്ലാത്ത ബഹുമാനം കാണിച്ചത്?' ഞാൻ പറഞ്ഞു:- കൺഫ്യൂഷ്യസ് അഭിപ്രായപ്പെട്ടത് ദേവിനറിയാമോ? 'എല്ലാ ചെറുപ്പക്കാരോടും ബഹുമാനത്തോടെ മാത്രമേ പെരുമാറാവൂ. അവർ ഭാവിയിൽ ആരായിത്തീരുമെന്ന് എങ്ങനെ അറിയാം? നാല്പതോ അമ്പതോ വയസ്സായവൻ ആ ജീവിതകാലത്തിനുള്ളിൽ പരിഗണനാർഹമായി ഒന്നും ചെയ്തിട്ടില്ലെങ്കിൽ അയാളോടു ബഹുമാനം കാണിക്കേണ്ടതില്ല.' ദേവ് അസഹിഷ്ണുതയോടെ എന്നെ തുറിച്ചു നോക്കിയിട്ട് 'കൺഫ്യൂഷ്യയസ്, മണ്ണാങ്കട്ട' എന്നുപറഞ്ഞു.

2. ഞാൻ എന്നും വൈകുന്നേരം മൂന്നരമണിക്ക് വീട്ടിൽ നിന്നിറങ്ങും. തിരിച്ച് ആറുമണിക്കുമുൻപ് വീട്ടിലെത്തും. ഇന്നു ശനിയാഴ്ചയാണ്. രാത്രി ഏഴുമണിയായിട്ടും ഞാൻ എം.ജി. റോഡിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നതേയുള്ളു. യാദൃച്ഛികമായി കിളിമാനൂർ മധുവിനെ റോഡിൽവച്ചു കണ്ടു. 'നിങ്ങളെന്താ രാത്രിയായിട്ടും ഇവിടെക്കിടന്നു കറങ്ങുന്നത്? ഓഫീസിൽ നിന്നിറങ്ങിയാൽ ഉടനെ വീട്ടിലെത്തുന്ന ആളല്ലേ? എന്തുപറ്റി?' എന്നു ഞാൻ ചോദിച്ചു. മധു മറുപടി നല്കി:- "ഇന്നു ശനിയാഴ്ചയല്ലേ. 'അമ്മയ്ക്കൊരുമ്മ' എന്ന സിനിമയുണ്ട് ടെലിവിഷനിൽ. അതു തീരാതെ വീട്ടിൽ കയറുന്നതെങ്ങനെ? അതിരിക്കട്ടെ. സാറെന്തിനാണ് വീട്ടിൽ പോകാതെ ഇവിടെ അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നത്? ആറുമണിക്കുമുൻപ് വീട്ടിലെത്തുന്ന സ്വഭാവമല്ലേ ഉള്ളത്" അതു കേട്ട് ആഹ്ളാദത്തോടെ ഞാൻ പറഞ്ഞു:- "മധു പറഞ്ഞ അതേകാര്യം കൊണ്ടു തന്നെയാണ് ഞാനും വീട്ടിൽ പോകാത്തത്. അടച്ച മുറിയിൽ കയറിയിരുന്നാലും ടെലിവിഷൻ സിനിമയുടെ ശബ്ദം കാതിൽ വന്നുവീഴും. 'അവളെ പേടിച്ചാരും നേർവഴി നടപ്പീല' എന്നു പറഞ്ഞതുപോലെ സിനിമയെ പേടിച്ചാണ് ഞാൻ വീട്ടിൽ നേരത്തെ പോകാത്തത്." വായിക്കുന്ന നോവലിൽ എന്നെപ്പോലെയൊരു കഥാപാത്രത്തെ കണ്ടാൽ ഞാൻ സന്തോഷിക്കും. ഞാൻ വിചാരിച്ചതുതന്നെ വേറൊരാൾ വിചാരിച്ചാൽ എനിക്ക് ആഹ്ളാദമാണ്. ആ ആഹ്ളാദത്തോടെ ഞാൻ എട്ടിരുപതിനു വീട്ടിൽ എത്തി. ഇതെഴുതുമ്പോൾ മണി ഒൻപത്.

3. മഹാനായ ഗുരുനാഥനാണ് ശങ്കരപ്പിള്ള. കൊല്ലത്ത് ഡി.ഇ.ഒ ആയിരുന്ന അദ്ദേഹം കഥകളിയിൽ തൽപരനായിരുന്നു. ഗണിതശാസ്ത്രാധ്യാപകനായിരുന്നെങ്കിലും എല്ലാ സാംസ്കാരിക മണ്ഡലങ്ങളിലും നേതാവായിരുന്നു. ശങ്കരപ്പിള്ളസ്സാറ് എന്നെ പഠിപ്പിച്ചിട്ടുണ്ട്. ഒരുദിവസം അദ്ദേഹം ക്ളാസ്സിൽവച്ച് എന്നോടു പറഞ്ഞു:- "കൃഷ്ണൻ നായർ, രോഗം പിടിപെട്ടാൽ സിംഹവും മുയൽക്കുട്ടിയാകും." ഞാൻ ഈ വാക്യം മനസ്സിൽ സൂക്ഷിച്ചിരുന്നു. വർഷങ്ങൾ ഏറെക്കഴിഞ്ഞു മരണശയ്യയിൽ ആയിരുന്ന കേശവദേവിനെ കാണാൻപോയി. സിംഹം മുയലായി മാറിയിരിക്കുമെന്ന വിചാരത്തോടെയാണ് ഞാൻ മുറിയിലേക്കു കടന്നത്. പക്ഷേ, കണ്ടതു മുയലിനെയല്ല, സിംഹത്തെത്തന്നെയാണ്. അവ്യക്തമായ ശബ്ദത്തിലാണെങ്കിലും ആ സിംഹം ഗർജ്ജിക്കുകതന്നെ ചെയ്തു.

## ഇതാ ഒരു പ്രതിഭാശാലി

ഷോർഷ് പെരേച് (Yeorges Perec 1936-1982. Perec എന്ന പേരിന്റെ ഉച്ചാരണം എഴുതിക്കാണിക്കാൻ പ്രയാസം. ഞാനെഴുതിയത് ശരിയായ ഉച്ചാരണത്തിന്റെ അടുത്തേ വരുന്നുള്ളു.) മഹാനായ ഫ്രഞ്ച് നോവലിസ്റ്റാണ്. അദ്ദേഹത്തിന്റെ മാസ്റ്റർ പീസ് Life A User's Manual എന്ന നോവലത്രെ. One of the great novels of the Century എന്നു Times Literary Supplement-ഉം Perhaps the experimental novel of all time, making James Joyce's 'Ulysses'—though not, perhaps 'Finnegan's Wake'—seem almost ordinary in comparison എന്നു Philip Thody-ഉം വാഴ്ത്തിയ ഈ കലാശില്പത്തിൽ തൊണ്ണൂറ്റിയൊൻപതു അദ്ധ്യായങ്ങളുണ്ട്. അവയാകെ വായിച്ചുതീരുമ്പോൾ ഒരു മഹാപ്രപഞ്ചത്തെ അഞ്ഞൂറു പുറങ്ങളെന്ന സൂക്ഷ്മബിന്ദുവിൽ ഒതുക്കുന്ന വിസ്മയാവഹമായ വിദ്യയെന്താണെന്ന് നമ്മൾ മനസ്സിലാക്കും. നോവൽ ഇംഗ്ളീഷിലേക്കു തർജ്ജമ ചെയ്ത David Bellos പറയുന്നത് 'One of the most beautiful things I have ever read' എന്നാണ്. അദ്ദേഹം ഷോർഷ് പെരേചിന്റെ ജീവചരിത്രം എഴുതിക്കൊണ്ടിരിക്കുന്നു.

അന്യാദൃശമായ ഈ നോവലിൽ ഒരിടത്തു കോണിപ്പടികളെക്കുറിച്ച് പറയുന്നുണ്ട്. എല്ലാം കോണിപ്പടികളിലൂടെ കടന്നുപോകുന്നു. വരുന്നവയെല്ലാം കോണിപ്പടികളിലൂടെ വരുന്നു—കത്തുകൾ, പ്രസവത്തെക്കുറിച്ചുള്ള അറിയിപ്പുകൾ, വിവാഹങ്ങൾ, മരണങ്ങൾ, അകത്തേക്കു കൊണ്ടുവരുന്ന മരസ്സാമാനങ്ങൾ, പുറത്തേക്കു കൊണ്ടുപോകുന്ന മരസ്സാമാനങ്ങൾ, അടിയന്തിരമായി വിളിക്കപ്പെടുന്ന ഡോക്ടർ, ദീർഘയാത്രയ്ക്കു ശേഷം വന്നെത്തുന്ന യാത്രക്കാരൻ ഇങ്ങനെ പലതും പലതും. കോണിപ്പടികൾക്ക് ഒരജ്ഞാത സ്വഭാവമുള്ളതുകൊണ്ടാണ് ഇതൊക്കെ സാധിക്കുന്നത്. അജ്ഞാതസ്വഭാവത്തിനു പുറമേ നിർവ്വികാരാവസ്ഥയും.

പെരേച് പറയുന്ന കോണിപ്പടികൾക്കു സദൃശമല്ലേ നമ്മുടെ മലയാളഭാഷയും? ദമ്പതികൾ കോണിപ്പടികൾ ചവിട്ടി മുറിക്കുള്ളിലേക്കു കടക്കുന്നതുപോലെ ഉറൂബിന്റെയും ബഷീറിന്റെയും കഥകൾ മലയാള ഭാഷയെ മൃദുലമായി സ്പർശിച്ചുകൊണ്ട് ആസ്വാദനത്തിന്റെ ഭവനത്തിലേക്കു ചെല്ലുന്നു. മറ്റു മുറികളിൽ നിന്ന് നിശ്ചേതന ശരീരങ്ങളും കോണിപ്പടികളിലൂടെ പുറത്തേക്കു എടുക്കപ്പെടുന്നു. അങ്ങനെ എടുത്ത ഒരു 'കാർകസ്സാ'ണ് "മകൾ ഒരേയൊരു മകൾ" എന്ന കഥ (ശ്രീകൃഷ്ണപുരം കൃഷ്ണൻകുട്ടി എഴുതിയത്. ദേശാഭിമാനി വാരികയിൽ) ഇതിവൃത്തം സംഗ്രഹിച്ചു നൽകേണ്ടതില്ല. അത്രയ്ക്ക് ഇതു ക്ഷുദ്രവും ബാലിശവുമാണ്. ചാരിത്രഭ്രംശം വന്ന ഭാര്യയ്ക്ക് ഭർത്താവ് മാപ്പുകൊടുത്തെന്നു വരും. ഉണ്ടായിപ്പോയ കുഞ്ഞുങ്ങളെ വളർത്തി നല്ലനിലയിലാക്കണമെന്നതുകൊണ്ടോ പിഴച്ച ഭാര്യയോടു കാരുണ്യം തോന്നുന്നതുകൊണ്ടോ ആകാം ഈ മാപ്പുകൊടുക്കൽ. ചില പുരുഷന്മാർക്കു വേറെ സ്ത്രീകളെ കിട്ടിയെന്നു വരില്ല. അവരും മാപ്പുനല്കാൻ സന്നദ്ധരായിരിക്കും. ഇവിടെ—സാഹിത്യത്തിന്റെ കാര്യത്തിൽ—കാരുണ്യം തോന്നേണ്ടതില്ല. ധാരാളം കഥകൾ വേറെയുണ്ടുതാനും. അതുകൊണ്ട് ശ്രീകൃഷ്ണപുരം കൃഷ്ണൻകുട്ടിയോടു പറയാം:- "സുഹൃത്തേ താങ്കളുടെ കഥ വിസ്മരിക്കപ്പെട്ട അനേകം കഥകളിൽ ചേരുന്നതാണ്". കൃഷ്ണൻകുട്ടി പെരേചിന്റെ നോവലൊന്നും വായിക്കേണ്ടതില്ല. മലയാളത്തിലെ ചെറുകഥകൾ മാത്രം വായിച്ചാൽ മതി. അതു ചെയ്താൽ താനെഴുതിയത് കഥയല്ലെന്ന് അദ്ദേഹത്തിനു ഗ്രഹിക്കാൻ കഴിയും.

(Life—A User's Manual—Georges Perec—Collin Harvill—London—1988-Translated by David Bellos—£4=95)

## ചോദ്യം, ഉത്തരം

"മക്കൾ വാസ്തവത്തിൽ അച്ഛനമ്മമാരെ സ്നേഹിക്കുന്നുണ്ടോ?"

"സ്നേഹിക്കുന്നില്ല, ബഹുമാനിക്കുന്നില്ല. അച്ഛനമ്മമാരുടെ ദൗർബ്ബല്യങ്ങൾ മക്കൾക്കറിയാവുന്നതുപോലെ മറ്റാർക്കും അറിഞ്ഞുകൂടാ. എങ്കിലും സമുദായം പെരുമാറ്റത്തെസ്സംബന്ധിച്ച് ഒരു മാതൃക യുണ്ടാക്കി വച്ചിട്ടുണ്ട്. അതനുസരിച്ച് അച്ഛൻ കയറിവരുമ്പോൾ മകൻ എഴുന്നേറ്റു നില്ക്കുന്നു. മകൾ 'അച്ഛനു ചോറുകൊടുക്കണം, കാപ്പി കൊടുക്കണം' എന്നു മറ്റും പറഞ്ഞ് അങ്ങോട്ടുമിങ്ങോട്ടും ഓടുന്നു. മകന്റെയും മകളുടെയും പെരുമാറ്റങ്ങളിൽ ഒരു സത്യവുമില്ല."

"എന്റെ വിവാഹം കഴിഞ്ഞിട്ട് ഏഴു ദിവസമേ ആയുള്ളൂ. ദാമ്പത്യജീവിതം സുഖകരമാക്കാൻ സഹായിക്കുന്ന ഒരു ഉപദേശം തരാമോ?"

"ഭാര്യ കേൾക്കെ, റോഡിലൂടെ പോകുന്ന ചെറുപ്പക്കാരിയെ നോക്കി 'എന്തു സുന്ദരി!' എന്നു പറയരുത്. എന്നാൽ 'കാണാനൊട്ടും കൊള്ളുകില്ല' എന്നും പറയരുത്. അത്

കാമത്തിൻെറ മറുവശമാണെന്ന് ഏതു ഭാര്യയും മനസ്സിലാക്കും."

"അസൂയ ഇല്ലാത്ത ഒരു സാഹിത്യ കാരൻെറ പേരു പറയൂ"

"നാടകകർത്താവും നിരൂപകനുമായ നരേന്ദ്രപ്രസാദ്."

"ഹാസ്യനടികളെക്കുറിച്ച് എന്തു പറയുന്നു. നിങ്ങൾക്ക് അവരെ അംഗീകരിക്കാൻ കഴിയുമോ?"

"കഴിയുകയില്ല. ഏതു വൃദ്ധയായ അഭിനേത്രിയും ഒരുകാലത്ത് സുന്ദരിയായിരുന്നിരിക്കും. ഹാസ്യം അഭിനയിക്കുന്ന സ്ത്രീകളെക്കുറിച്ച് അതു പറയാനാവില്ല."

"നിങ്ങൾ ബോറനല്ലേ?"

"ഞാൻ ചിലർക്കു ബോറനായിരിക്കും. വേറെ ചിലർക്കു രസികനും. നിങ്ങളും അങ്ങനെതന്നെ."

"ഭർത്താവിനോടു ശൃംഗരിക്കുന്ന ഭാര്യയുണ്ടോ?"

"സത്യസന്ധങ്ങളായ ചോദ്യങ്ങൾക്കേ ഞാൻ ഉത്തരം പറയൂ. ലോകത്ത് ഇല്ലാത്ത കാര്യം എന്നോടു ചോദിക്കുന്നതെന്തിന്?"

"എനിക്ക് ഉറക്കം വരാറില്ല. എന്തു ചെയ്യണം?"

"എനിക്കും ഉറക്കമില്ല. എങ്കിലും ഉറങ്ങാൻ വേണ്ടി ഞാൻ ചെയ്യുന്നത് എന്തെന്നു പറയാം. ഉറക്കം വരുമ്പോൾ മാത്രമേ കിടക്കാൻ പോകൂ. കിടന്നാൽ വായിക്കുകയില്ല. ടെലിവിഷൻ സെറ്റിലേക്കു നോക്കുകില്ല. റേഡിയോയുടെ ഗർജ്ജനം കേൾക്കുകില്ല. കിടക്കുന്നതിനു മുൻപ് ഒരു ഗ്ലാസ്സ് ചൂടുപാല് കുടിക്കും. പാലിൽ triptophan എന്നൊരു amino acid ഉണ്ട്. അതു ഉറക്കമുണ്ടാക്കും.

"ദുഃഖം തോന്നുന്ന സന്ദർഭമേത്?"

"പേരക്കുട്ടി വിഷാദമഗ്നമായ സ്വരത്തിൽ പാഠപുസ്തകം വായിക്കുന്നതു കേൾക്കുമ്പോൾ"

## സ്ത്രീസ്വാതന്ത്ര്യ വാദികൾ അറിയാൻ

ഡച്ച് മനഃശാസ്ത്രജ്ഞൻ ബ്യൂട്ടൻ ഡൈക്ക് (Butendijk) സ്ത്രീയുടെയും പുരുഷൻെറയും ശാരീരിക ഘടനകൾക്കു തമ്മിലുള്ള വ്യത്യാസങ്ങൾ എടുത്തുകാണിക്കുന്നുണ്ട്. പുരുഷൻെറ അസ്ഥികളും മാംസപേശികളും ഋജുരേഖകളുടെ മട്ടിലാണ്. ഇടിക്കാനും അടിക്കാനും പറ്റിയതരത്തിൽ അവ സമകോണങ്ങളായി (right-angle-90 ഡിഗ്രി) കാണപ്പെടുന്നു. സ്ത്രീ സൃഷ്ടിക്കപ്പെട്ടത് വക്രരേഖകളായിട്ടോ വൃത്തരേഖകളായിട്ടോ ആണ്. സ്വയം 'തുറക്കാനും' നല്കാനും സ്വീകരിക്കാനും ഇതു സഹായിക്കുന്നു. പുരുഷജനനേന്ദ്രിയത്തിൻെറ ശക്തിതന്ത്രം തുളച്ചു കയറാനുള്ളതാണ്. അത് കൊച്ചാൺകുട്ടിയിൽപ്പോലുമുണ്ട്. കൊച്ചു പെൺകുട്ടിക്ക് ആക്രമണമില്ല, ജയിച്ചടക്കലില്ല . അവൾ വക്രരേഖയെന്നപോലെയാണ് ആൺകുട്ടിയെ സമീപിക്കുന്നത്. പ്രവർത്തനത്തിലാണ് പുരുഷൻെറ സവിശേഷതയിരിക്കുന്നത്. സ്ത്രീയുടെ സവിശേഷത നിഷ്ക്രിയാവസ്ഥയിലും. അതുകൊണ്ട് പുരുഷൻ എപ്പോഴും അനലസനാണെന്നും സ്ത്രീ എപ്പോഴും അലസയാണെന്നും കരുതരുത്. [ബ്യൂട്ടൻ ഡൈക്കിൻെറ പുസ്തകം വായിച്ചിട്ടല്ല ഞാനിത് എഴുതുന്നത്. റോലോമേയുടെ Love and Will എന്ന ഉജ്ജ്വലമായ ഗ്രന്ഥത്തിൽ നിന്നാണ് ഇതെടുത്തത്.]

**കഥാശൂന്യങ്ങളായ രചനകളെ അതിരറ്റു വാഴ്ത്തി പത്രക്കാർ ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തുന്നത് പ്രേരകമാണ്. അതു വായിച്ചിട്ടുണ്ടാകുന്ന പാരായണാസക്തി കണ്ടിഷൻഡ് റിഫ്ളെക്സാണ്. പത്രക്കാർ ഇങ്ങനെ കണ്ടിഷനിങ് നടത്തിക്കൊണ്ടിരിക്കുന്നു. ഇതു സംസ്കാരലോപനമാണ്, മസ്തിഷ്ക പ്രക്ഷാളനവും.**

## നാട്യം

അവിദഗ്ദ്ധർ രചനകളിലൂടെ ആയിരംപേരെ കൊന്നാലും ട്രാജഡി ഉണ്ടാകുന്നില്ല, എന്നാൽ ഷെയ്ക്സ്പിയർ നിസ്സാരമായ കൈലേസ് താഴെയിട്ട് ട്രാജഡിയുണ്ടാക്കുന്നു എന്ന അർത്ഥത്തിൽ ഡോക്ടർ എസ്. രാധാകൃഷ്ണൻ എവിടെയോ എഴുതിയിട്ടുണ്ട്. മുകളിലെഴുതിയ റോലോമേയുടെ പുസ്തകത്തിൽ ദസ്തെയെവ്സ്കിയുടെ "കാരാമാസോഫ് സഹോദരന്മാ"രിലെ ഒരു ഭാഗം വർണ്ണിക്കുന്നത് വായനക്കാരുടെ ശ്രദ്ധയിൽ കൊണ്ടുവരാൻ എനിക്കു കൗതുകമുണ്ട്. കാരാമാസോഫ് കുടുംബത്തിലെ പിതാവ് കുടിച്ചുകൊണ്ട് വീട്ടിലേക്കു വരുമ്പോൾ വഴിയിൽ ഒരു കുഴിയിൽ കിടക്കുന്ന ഒരു ബുദ്ധിശൂന്യയായ സ്ത്രീയെ പ്രാപിക്കുന്നു. അവളിൽ നിന്നു ജനിച്ച മകനാണ് പില്ക്കാലത്ത് ആ പിതാവിനെ കൊല്ലുന്നത്. ക്ഷുദ്ര വസ്തുക്കളും ക്ഷുദ്രസംഭവങ്ങളും ട്രാജഡിക്കു കാരണമാകുന്നതിനെ പ്രതിഭാശാലികൾ ചൂണ്ടിക്കാണിച്ചു തരുന്നു. സമീകരിച്ചു പറയുകയാണെന്ന് ആരും തെറ്റിദ്ധരിക്കരുത്. ഒരാശയം സ്പഷ്ടമാക്കാൻ വേണ്ടി ഷെയ്ക്സ്പിയറെയും ദസ്തയെവ്സ്കിയെയും കൂട്ടിനു വിളിച്ചെന്നേയുള്ളൂ. ദേശാഭിമാനി വാരികയിൽ 'ഒരു കർക്കടക വെയിൽ' എന്ന കഥയെഴുതിയ ശിഹാബുദ്ദീൻ പൊയ്ത്തുംകടവ് ഒരു കുടകൊണ്ടുണ്ടാകുന്ന ട്രാജഡി (!) ചിത്രീകരിച്ച് വായനക്കാരനെ ഓക്കാനത്തോളം എത്തിക്കുന്നു. കഥയിലെ അച്ഛന് നല്ലൊരു കുടയുണ്ടായിരുന്നു. ആ കുട അയാൾ മരുന്നുകടയിൽ വച്ചു മറന്നുകളഞ്ഞു. മഴ നനഞ്ഞ് വീട്ടിലെത്തി. പനിപിടിച്ച് ചത്തുപോകുകയും ചെയ്തു. നഷ്ടപ്പെട്ട ഈ കുടയാണ് കഥാകാരൻെറ 'ഒബ്ജക്ടീവ് കോറിലേറ്റീവ്' (Objective Correlative)[വികാരാവിഷ്കരണത്തിന് പറ്റിയ വസ്തുക്കളോ സംഭവമോ സംഭവ ശൃംഖലയോ ആണ് ഒബ്ജക്ടീവ് കോറിലേറ്റീവ്] ഇത് എത്ര പരിഹാസ്യമാണെന്ന് അറിയണമെങ്കിൽ കഥ തന്നെ വായിക്കണം. കൃത്രിമമായ ഭാഷ, കൃത്രിമമായ സംഭവ സന്നിപാതം ഇവയുടെ ഫലമായ ക്ഷുദ്രത്വം. ലളിതമായ ഭാഷ പ്രയോഗിച്ചാണ് കഥാകാരന്മാർ വികാരപ്രപഞ്ചം സൃഷ്ടിക്കുക. ശിഹാബുദ്ദീനെപ്പോലെ നാട്യത്തോടെ എഴുതിയില്ല.

## വഞ്ചന

അടുത്തകാലത്തു പ്രസാധനം ചെയ്ത ഇൻഡ്യൻ-ഇംഗ്ലീഷ് പുസ്തകങ്ങളിൽ ഒന്നു മാത്രമേ കലാമൂല്യം ഉള്ളതായി കണ്ടുള്ളൂ. അത് ഉപമന്യൂ ചാറ്റർജിയുടെ English, August എന്ന നോവലാണ്. ശേഷമുള്ളതെല്ലാം ചവറുകൾ. അമിതാവ് ഘോഷിൻെറ നോവലും വളരെ കേമമാണെന്ന് പല പത്രക്കാരും എഴുതിയിരുന്നു. 'ആനാലും എൻ പിള്ളൈ അല്ലവാ' എന്ന ചിന്താഗതിയിൽ നിന്ന് ഉദ്ഭവിച്ചതായിരുന്നു ആ സ്തുതിഗീതങ്ങൾ. ഇമ്മട്ടിൽ 'ട്രാഷുകളിൽ ട്രാഷാ'ണ് ഭാരതീ മുഖർജിയുടെ 'മിഡിൽമാൻ ആൻഡ് അതർ സ്റ്റോറീസ്' എന്ന കഥാസമാഹാര ഗ്രന്ഥം. ഇന്ത്യാക്കാരിയായ ഭാരതീമുഖർജി അമേരിക്കയിൽ പ്രസാധനം ചെയ്ത ഈ ഗ്രന്ഥത്തെ റൈറ്റം വാരികപോലും പ്രാധാന്യം നല്കി അവതരിപ്പിച്ചിരുന്നു എന്നാണെൻെറ ഓർമ്മ. ഇൻഡ്യയിലെ പത്രങ്ങളെക്കുറിച്ചാണെങ്കിൽ പിന്നെപ്പറയാനുമില്ല. ഒരു മാസ്റ്റർപീസായിട്ടാണ് ആ പത്രങ്ങൾ ഭാരതിയുടെ കഥാസമാഹാരത്തെ ബഹുജന മദ്ധ്യത്തിൽ കൊണ്ടുവന്നത്. മുന്നൂറോ മുന്നൂറ്റമ്പതോ രൂപകൊടുത്ത് ആ പുസ്തകം വാങ്ങിച്ച



ശോഭ ഡേ

വരൊക്കെ വഞ്ചിക്കപ്പെട്ടു. എന്താണ് ഇവിടെ സംഭവിക്കുന്നത്? അതിന് ഈ ലേഖനത്തിൽ വരാൻ യോഗ്യതയില്ലാത്ത ചില കാര്യങ്ങൾ പറയേണ്ടിയിരിക്കുന്നു. തിരുവനന്തപുരത്ത് മറ്റു ദേശങ്ങളിൽ നിന്നുവന്ന് ഹോട്ടലുകൾ നടത്തുന്നവരുണ്ട്. ദോശ, പൂരി, ചപ്പാത്തി ഇവയിൽ എന്തുകൊണ്ടുവരാൻ പറഞ്ഞാലും പച്ചമാവ് പരത്തി നമ്മുടെ മുൻപിൽ കൊണ്ടുവയ്ക്കും. തിന്നാൽ കുറഞ്ഞത് ഏഴുദിവസം ആശുപത്രിയിൽ കിടക്കേണ്ടതായി വരും. അതുകൊണ്ട് ഒന്നും മിണ്ടാതെ പണം കൊടുത്തിട്ട് ഇറങ്ങിപ്പോകും. ഈ വഞ്ചനയ്ക്ക് എതിരായി പരാതികൊടുത്താലും ഫലമില്ല. വസ്തുത ഇതായതുകൊണ്ട് നാട്ടുകാരൻ നടത്തുന്ന ഒരു 'നക്ഷത്ര ഹോട്ടലി'ൽ കയറാമെന്നു തീരുമാനിച്ചു ഞാൻ. ഒരു ദോശയ്ക്കും ചായയ്ക്കും പതിനെട്ടുരൂപ. ടിപ് രണ്ടു രൂപ. ഇതു മനസ്സിലാക്കിക്കൊണ്ടു തന്നെയാണ് അവിടെ ഒരുദിവസം കയറിയത്. ദോശ കൊണ്ടുവന്നു. പുളിച്ച മാവാണെന്നു മാത്രമല്ല പച്ചമാവുമായിരുന്നു. കഴിക്കാതെ ബില്ലിന്റെ പണവും കൊണ്ടുവച്ചയാളിനു രണ്ടുരൂപയും കൊടുത്തിട്ട് ഞാൻ തലകുനിച്ച് അവിടെനിന്ന് ഇറങ്ങിപ്പോയി. നക്ഷത്ര ഹോട്ടലിൽ കയറാൻ എന്നെ പ്രേരിപ്പിച്ചതെന്ത്? നക്ഷത്രമുള്ളതുകൊണ്ട് അവിടെ നിന്നു കിട്ടുന്ന ഭക്ഷണസാധനങ്ങൾക്ക് മേന്മ കാണുമെന്നു ഞാൻ വിചാരിക്കുന്നു. യഥാർത്ഥമായ മൂല്യത്തിൽ ഞാൻ അധികപ്പറ്റായ മൂല്യം കൂടി വച്ചുകെട്ടുന്നു. പിന്നീടാണ് എനിക്ക് മോഹഭംഗമുണ്ടാകുന്നത്. പേരു പറയുന്നതു ശരിയല്ല. പ്രചാരമുള്ള ദിനപത്രത്തിന്റെ വാരാന്ത്യപ്പതിപ്പിൽ ഒരു പുസ്തകം കേമമാണെന്ന് ആരെങ്കിലും എഴുതിയാൽ ആ പുസ്തകത്തിന് അധികമൂല്യം വായനക്കാർ വച്ചുകെട്ടുന്നു. പത്രത്തിന്റെ പ്രചാരവും ഉത്കൃഷ്ടതയുമാണ് ഈ പ്രവർത്തനത്തിനു ഹേതുവാകുന്നത്. ഭാരതീമുഖർജിയുടെ ചെറുകഥകൾ ഉത്കൃഷ്ടങ്ങളാണെന്ന് റ്റൈമോ ന്യൂസ് വീക്കോ ഇക്കോണമിസ്റ്റ് വാരികയോ എഴുതിയെന്നിരിക്കട്ടെ. വായനക്കാർ അധികമൂല്യം ആരോപിച്ച് പുസ്തകം വാങ്ങും.

ഇതേ രീതിയിലുള്ള വഞ്ചനയിൽപ്പെട്ടവരാണ് ശോഭ ഡേയുടെ Socialite Evenings എന്ന നോവൽ വാങ്ങിയവർ. ഇനി വാങ്ങാൻ പോകുന്നവരും അതിൽ വീഴാൻ പോകുന്നു. ബോംബെ നഗരത്തിന്റെ പൊള്ളത്തരവും വൃത്തികേടും വ്യക്തമാക്കാൻ നോവലെഴുത്തുകാരി കരുണ, അഞ്ജലി എന്നിങ്ങനെ രണ്ടു കഥാപാത്രങ്ങളെ കൊണ്ടുവരുന്നു. അവർ പുരുഷന്മാരോടു ബന്ധപ്പെടുന്നതിന്റെ ചിത്രങ്ങൾ ആലേഖനം ചെയ്യുന്നു. കലാപരമായ ആവശ്യകതയ്ക്ക് അതീതമായ ലൈംഗിക വർണ്ണനകൊണ്ട് വായനക്കാരെ ആകർഷിക്കാമെന്ന് നോവലിസ്റ്റ് ധരിച്ചുവച്ചിരിക്കുന്നു. അതിലും ആളുകൾ വീഴുന്നില്ലേ? എങ്കിൽ ഗർഭമലസുന്നതിന്റെ പ്രസ്താവം കേൾക്കാം. ഗർഭാശയത്തിലെ 'ഫൈബ്രോയിഡ്' വായനക്കാർക്കു കാണാം. ''ഞാൻ മോശക്കാരിയല്ല'' എന്നു

ഭാരതീ മുഖർജി

കാണിക്കാൻ വിഖ്യാതരായ പല പടിഞ്ഞാറൻ എഴുത്തുകാരുടെയും പേരുകൾ പറയുന്നുണ്ട് നോവലെഴുത്തുകാരി. ഇതൊക്കെയാണെങ്കിലും ഇതൊരു പൈങ്കിളി നോവലാണ്.

മനഃശാസ്ത്രത്തിൽ 'കണ്ടിഷനിങ്' എന്നൊരു ഏർപ്പാടിനെക്കുറിച്ചു പറയുന്നുണ്ട്. പട്ടിയുടെ മുൻപിൽ ഭക്ഷണം വച്ചിട്ട് മണിനാദം കേൾപ്പിച്ചാൽ അതിന്റെ വായിൽ ഉമിനീര് ഊറും. അങ്ങനെ പലതവണ ആവർത്തിച്ചതിനുശേഷം ഭക്ഷണം വയ്ക്കാതെ മണിനാദം കേൾപ്പിച്ചാലും ലാലാജലം ഉണ്ടാകും. ഇവിടെ മണിനാദം പ്രേരകവും ഉമിനീരുണ്ടാകൽ കണ്ടിഷൻഡ് റിഫ്ളെക്സുമാണ്. കലാശൂന്യങ്ങളായ രചനകളെ അതിരറ്റുവാഴ്ത്തി പത്രക്കാർ ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തുന്നത് പ്രേരകമാണ്. അതു വായിച്ചിട്ടുണ്ടാകുന്ന പാരായണാസക്തി കണ്ടിഷൻഡ് റിഫ്ളെക്സാണ്. പത്രക്കാർ ഇങ്ങനെ കണ്ടിഷനിങ് നടത്തിക്കൊണ്ടിരിക്കുന്നു. ഇതു സംസ്കാര ലോപമാണ്; മസ്തിഷ്ക പ്രക്ഷാളനവും.

## അനുബന്ധം

വായനക്കാരന്റെ ഇച്ഛാശക്തി പ്രവർത്തിക്കാതെ തലച്ചോറു ഗ്രന്ഥപാരായണത്തിന് ഉദ്യുക്തമാകുന്നതാണ് കണ്ടിഷനിങ്ങിന്റെ സവിശേഷത. 'ഞങ്ങളുടെ ഈ കാറ് ഉപയോഗിച്ചാൽ നിങ്ങൾക്കു സമുദായത്തിൽ മാന്യത കൈവരും' എന്ന് കാറ് നിർമ്മാതാവ് പരസ്യപ്പെടുത്തുന്നു. ഈ പരസ്യം പലതവണ കാണുമ്പോൾ തലച്ചോറിനു വന്ന കണ്ടിഷനിങ്ങിന്റെ ഫലമായി വ്യക്തി ആ കാറ് വാങ്ങുന്നു. സമുദായത്തിൽ തനിക്കു മാന്യത കൈവന്നുവെന്നു വിശ്വസിക്കുകയും ചെയ്യുന്നു. ഇതു വഞ്ചനയാണ്. ശോഭാ ഡേയുടെ നോവൽ നല്ലതാണെന്നു പറയുന്നതുപോലുള്ള വഞ്ചന.

## ഭംഗിയും ദൗർബല്യവും

തിരുവനന്തപുരത്തുനിന്നും തൃശ്ശൂരേക്ക് ഞാൻ പലപ്പോഴും തീവണ്ടിയിൽ പോകാറുണ്ട്. കോട്ടയമടുക്കാറാവുമ്പോൾ ട്രെയിൻ അടുത്തടുത്ത് രണ്ടു തുരങ്കങ്ങളിലേക്കു കടക്കും. പരിപൂർണ്ണമായ അന്ധകാരമാണപ്പോൾ. ഒന്നോ രണ്ടോ മിനിറ്റേയുള്ളു കൂരിരുട്ട്. പക്ഷേ, ആ പൂർണ്ണാന്ധകാരമുളവാക്കുന്ന സവിശേഷമായ മാനസികാവസ്ഥ എനിക്കു കൂടക്കൂടെ ഉണ്ടാകുന്നു. തൃശ്ശൂരെത്തിക്കഴിഞ്ഞാലും ചിലപ്പോൾ കൊടുംതിമിരത്തിന്റെ പ്രതീതി എന്നെ അലട്ടുന്നുണ്ടാവും. ഇതെഴുതുമ്പോഴും അതു ജനിക്കുന്നു. ഇതു യഥാർത്ഥ സംഭവം. സാങ്കല്പിക സംഭവങ്ങളും ഇതുപോലെ ഹോൺടിങ്ങാണ്. സി.വി. രാമൻ പിള്ളയുടെ 'മാർത്താണ്ഡവർമ്മ' എന്ന ആഖ്യായികയിൽ മാങ്കോയിക്കൽ ഭവനം തീപിടിക്കുന്നത്, യൂഗോയുടെ 'പാവങ്ങൾ' എന്ന നോവലിൽ വെള്ളം കോരാൻ ഊറ്റിലേക്കു പോയിട്ട് എടുക്കാൻ വയ്യാത്ത ബക്കറ്റ് തൂക്കി നടക്കുന്ന കോസത്തിന്റെ കൈയിൽ നിന്ന് ഒരദൃശ്യഹസ്തം (ഷാങ്വൽഷാങിന്റെ കൈ) അതേറ്റു വാങ്ങുന്നത്, ടോൾസ്റ്റോയിയുടെ How much land does a man need എന്ന ചെറുകഥയിലെ പ്രധാന കഥാപാത്രം ഓടിയോടി മരിച്ചുവീഴുമ്പോൾ അയാളുടെ ദേഹം കുഴിക്കകത്താക്കി എന്നു വ്യക്തമാക്കിയിട്ട് കഥാകാരൻ അയാൾക്ക് ആറടി ഭൂമി മാത്രമേ ആവശ്യമുണ്ടായിരുന്നുള്ളു എന്നുപറയുന്നത്—ഇങ്ങനെ സങ്കല്പാധിഷ്ഠിതമായ എത്രയെത്ര സംഭവങ്ങളാണ് എന്നെ പിന്തുടരുന്നത്! സംഭവങ്ങളുടെ ഈ വൈകാരിക ശക്തിയും തീക്ഷ്ണതയുമാണ് സാഹിത്യത്തെ സംബന്ധിച്ചിടത്തോളം പ്രാധാന്യമർഹിക്കുന്നത്. സംഗീതത്തിൽ വിലയംകൊണ്ട് ജീവിതാന്ത്യത്തിലേക്ക് മെല്ലെ ചെല്ലുന്ന ഒരു വൃദ്ധയെ അവതരിപ്പിക്കുന്ന 'ശരണാഗതി' എന്ന ചെറുകഥയ്ക്ക് (ശത്രുഘ്നൻ എഴുതിയത്—കലാകൗമുദി) ചാരുതയുണ്ട്. പക്ഷേ, അതിലെ ആ കഥാപാത്രം അവ്യക്തമാണ്. അവ്യക്തമായതുകൊണ്ട് അതെന്നെ ഹോൺട് ചെയ്യുന്നില്ല. ബിംബങ്ങളുയർത്താത്ത ചിന്തയെ സരളങ്ങളായ വാക്യങ്ങളിൽ ഒതുക്കിയിട്ടേയുള്ളു കഥാകാരൻ. അതുകൊണ്ടാണ് ഈ കഥ ഒരു ദുർബ്ബലരചനയായിപ്പോയത്.

* * * *

ഞാൻ തിരുവനന്തപുരത്തെ ഇൻഡ്യൻ കോഫിഹൗസിൽ ഇരിക്കുകയായിരുന്നു. അതിന് എതിരേയുള്ള അക്കൗണ്ടന്റ് ജനറലാഫീസിലെ ഒരുദ്യോഗസ്ഥൻ എന്റെ അടുത്തെത്തി ചോദിച്ചു:- ''മഹാനെന്നു പറയുന്നത് ആരെയാണ്. ഹിറ്റ്ലർ മഹാനാണോ?'' ഞാൻ മറുപടി നല്കി:- മനുഷ്യരാശിക്ക് പ്രയോജനമരുളുന്ന പ്രവൃത്തികൾ ചെയ്യുന്ന ആളാണ് മഹാൻ. അതുകൊണ്ട് ഗാന്ധിജി മഹാനാണ്. നെപ്പോളിയനും ഹിറ്റ്ലറും അലക്സാണ്ടറും കൊലപാതകികളാണ്. ചരിത്രത്തിന്റെ ശക്തിവിശേഷം സമുദായത്തിന്റെ അധിത്യകളിലേക്കു ഉയർത്തുന്ന അക്കൂട്ടരെ മഹാന്മാരായി കാണുന്ന രീതി ശരിയല്ല.''